


മലങ്കര

# ഇടവകപത്രിക

പുസ്തകം ൨ ൧൲൯൰ മകരം ലക്കം ൧


## ഒരു വിവാഹം

റുഷ്യായിലെ പുതിയ ചക്രവൎത്തിനിയുടെ വിവാഹം ഈയിടെ കഴിഞ്ഞവിവരം എല്ലാവരും കേട്ടിരിപ്പാൻ ഇടയുണ്ടു. മണവാട്ടി നമ്മുടെ വിക്ടോറിയാ ചക്രവൎത്തിനി തിരുമനസ്സിലെ പൌത്രിയും മതത്തിൽ പ്രൊത്തസ്താന്തും ആകുന്നു. റുഷ്യരൊ ഗ്രീക്കു (യവനായ) സഭക്കാർ ആണല്ലൊ. കിഴക്കെ സഭകളിൽ വെച്ചു പ്രധാനമായിരിക്കുന്ന യവനായ സഭയുടെ അഭിപ്രായത്തിൽ പ്രൊത്തസ്താന്തു സഭയിലെ അപ്പോസ്തൊല കൈവെപ്പിന്റെ വാസ്തവം സംശയത്തിലാകുന്നു. അതിനാൽ ആ സഭയിലെ പട്ടം മാത്രമല്ലാ, മാമ്മോദീസാപോലും വാസ്തവമായി വിചാരിക്കുന്നില്ല. ഇങ്ങനെയുള്ള സഭയിൽ ജനിക്കയും വളരുകയും ചെയ്ത ഒരു രാജകുമാരിയെ വിവാഹം ചെയ്വാൻ ഉറച്ചപ്പോൾ ആദ്യമായി ചെയ്ത കരാർ ഈ സ്ത്രീ യവനായസഭയിൽ ചെന്നു മാമോദീസാ കൈക്കൊള്ളണമെന്നായിരുന്നു. നമ്മുടെ ചക്രവൎത്തിനി മുതലായ അടുത്ത ചാൎച്ചക്കാരുടെ സമ്മതത്തോടുകൂടി രാജകുമാരിയെ യവനായ സഭയിൽ ചേൎന്നു ജ്ഞാനസ്നാനം ഏൽക്കയും പേർമാററി വിളിക്കപ്പെടുകയും കുമ്പസാരിച്ചു കുൎബ്ബാന കൈക്കൊൾകയും ചെയ്തശേഷം മാത്രമാണ വിവാഹം നടന്നതു.

വിവാഹകൎമ്മം നടത്തിയതു സെന്തപെത്രുപുരിയിലെ പ്രധാന മേല്പട്ടക്കാരൻ ആയിരുന്നു. ഇംഗ്ലണ്ടിൽനിന്നും വെത്സപ്രഭു മുതൽ പെരും മററുപല രാജാക്കന്മാരും പ്രഭുക്കന്മാരും ഹാജരുണ്ടായിരുന്നു. വിവാഹക്രമവും മററും വിവരിച്ചു ലണ്ടൻന്യൂസ പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന പ്രസംഗവും ബഹു വിശേഷമായ ചിത്രങ്ങളും കണ്ടാൽ നമ്മുടെ നവീകരണക്കാൎക്കു ഭ്രാന്തു പിടിക്കും. മൂഢതകൾ എന്നു ഇവർ വിചാരിക്കുന്ന സുറിയാനിക്കാരുടെ ചിലക്രിയകൾ റുഷ്യർ ആചരിക്കുന്നു എന്നും അതിൽ ഇംഗ്ലീഷമതത്തിലെ മഹായോഗ്യന്മാർ സമ്മതിക്കയും വിക്ടോറിയാ ചക്രവൎത്തിനി സമ്മതം കൊടുക്കയും ചെയ്യുന്നു എന്നും കാണുന്നതു മൂഢന്മാർ എന്നു പറഞ്ഞു പുഛിക്കപ്പെടുന്ന

സുറിയാനിക്കാൎക്കു അല്പം ആശ്വാസമായിരിക്കുമെന്നുവച്ചു അല്പം പ്രസ്താവിച്ചുകൊള്ളുന്നു,

മോതിരംവാഴ്ത്തി ഇടുന്നക്രമം ആദ്യമായി കഴിഞ്ഞശേഷം വിവാഹത്തിന്റെ രണ്ടാമത്തെക്രിയ കിരീടം വാഴ്ത്തുകയാണ. ഇതു സുറിയാനി സഭയിൽ മണവാളമണവാട്ടിമാരുടെ ശിരസ്സിൽ കുരിശുംകൊന്തയും വാഴ്ത്തുന്നതിനു തുല്യമാകുന്നു. സുറിയാനിയിൽ ഇതിനു പറയുന്നവാക്കു കിരീടം വാഴ്ത്തുക എന്നതന്നെയാണ.

ഈ കിരീടങ്ങളിന്മെൽ ക്രിസ്തുവിന്റെയും ദൈവമാതാവിന്റെയും ഓരൊ രൂപങ്ങൾ ഉണ്ടു. വാഴ്ത്തികഴിഞ്ഞാൽ ദമ്പതിമാർ ഇരുവരും വണക്കപൂൎവ്വം ആ രൂപങ്ങളെ ചുംബനം ചെയ്യണമെന്നുള്ള നിയമപ്രകാരം ചെയ്തുശേഷം മെല്പട്ടക്കാരൻ കൈപിടിപ്പിക്കുന്നു. ഇങ്ങനെ വിവാഹം കഴിഞ്ഞശേഷം നഗരപ്രദക്ഷിണം ചെയ്യുന്നു. വിവാഹം നടന്നതു കൊട്ടാരത്തോടു ചേൎന്ന കുരിശുപള്ളിയിൽ വച്ചായിരുന്നു. പ്രദക്ഷിണത്തിൽ പ്രധാന ഭദ്രാസനപ്പള്ളിയിൽ ദമ്പതിമാർ ഇരുവരും പ്രവെശിച്ചു അവിടത്തെ ദൈവമാതാവിന്റെ ഒരു എഴുത്തുരൂപത്തെ വളരെ ഭക്തിപൂൎവം ചുംബനം ചെയ്കയുണ്ടായി. കണ്ട രൂപങ്ങളുടെയും പടങ്ങളുടെയും മുമ്പിൽ നമ്മുടെ വിക്ടോറിയാ ചക്രവൎത്തിനി തിരുമനസ്സിലെ പൌത്രി വന്ദിക്കുന്നചിത്രം ലണ്ടൻന്യൂസിൽ ഉള്ളതു കാണ്മാൻ വളരെ ഭംഗിയുണ്ടു. ഈ വന്ദനംകൂടാതെ അന്നേദിവസം കുൎബ്ബാന കൈക്കൊൾകകൂടെ ഉണ്ടായി. അതിലും റഷ്യാമെല്പട്ടക്കാരൻ ഒരുഗുരുദ്രോഹം കാണിച്ചു. ഏവൻഗെലിയോനിൽ കൎത്താവു കുൎബ്ബാന കൊടുത്ത ക്രമം എഴുതിയിരിക്കുന്നതു ആമെത്രാൻ വായിച്ചിട്ടില്ലാത്തതുപൊലെ തിരുശരീരരക്തങ്ങളെ ഒന്നായിട്ടാണ കൊടുത്തതു.

ഇങ്ങനെക്കെ വെദപുസ്തകത്തിനു (നവീകരണയുക്തിപ്രകാരം) വിപരീതമായ പ്രവൃത്തികൾ ചെയ്യാൻ രാജകുമാരി സമ്മതിച്ചതും വലിയമ്മ സമ്മതം കൊടുത്തതും റഷ്യാ ചക്രവൎത്തിനിയാകാമെന്നുള്ള മൊഹംകൊണ്ടാണെന്നു പറയുമായിരിക്കും. എത്ര മൊഹമുണ്ടായിരുന്നാലും ലൊകബഹുമാനത്തിനുവെണ്ടി ആത്മാവിനെ നശിപ്പിക്കുന്നതിനു അനുവദിക്കുന്ന ആൾ അല്ല നമ്മുടെ വിക്ടൊറിയാ ചക്രവൎത്തിനി എന്നു അറിയാത്തവർ ചുരുക്കമായിരിക്കും. എല്ലാ പ്രകാരത്തിലും എല്ലാ അവസ്ഥയിലും ആളുകൾക്കു സത്യത്തിന്റെ ഒരുമാതൃക എന്നു സമ്മതിക്കപ്പെട്ടിരിക്കുന്ന നമ്മുടെ ചക്രവൎത്തിനി തന്റെ പൌത്രിക്കു ഈ അനുമതി നൽകിയതു രക്ഷയ്ക്കു തടസ്സമാകയില്ലെന്നുള്ള വിശ്വാസത്തിന്മെൽ ആകുന്നു.

അഥവാ ലോകബഹുമതിക്കുവെണ്ടി ഇങ്ങനെ ചെയ്തതാണെന്നു വിചാരിക്കുന്നപക്ഷം ചക്രവൎത്തിനിയുടെ രണ്ടാമത്തെ കുമാരൻ മരിച്ചുപൊയ റഷ്യാ ചക്രവൎത്തിയുടെ സഹൊദരിയെ യൌനായ പള്ളിയിൽവച്ചു വിവാഹംചെയ്തു ഈ രൂപങ്ങളിന്മെലും കടലാസുകളിന്മെലും വന്ദനം ചെയ്വാൻ അനുവദിച്ചതു ഒരു വിശേഷവും കിട്ടാനല്ലെന്നു തീൎച്ചയാണല്ലൊ.

എന്തിന ഏറെപ്പറയുന്നു ഇതൊന്നും നവീകരണക്കാരെ സമ്മതിപ്പിക്കാൻ മതിയാകയില്ല. ഇംഗ്ലാണ്ടിൽ ഒരു പാദ്രി അഞ്ചു വിവാഹം ചെയ്തു എന്നൊ റഷ്യയിൽ ഒരു മെത്രാൻ ഗൎഭിണിയെ വിവാഹം ചെയ്തു എന്നൊ ജൎമ്മനിയിൽ ഒരു വികാരിജെനറാൾ ഞൊണ്ടിയുടെ പണയവസ്തു അൎത്ഥംകൊടുക്കാതെ തീറെഴുതിച്ചെന്നൊ മറ്റൊ വല്ല സംഭവവും എടുത്തു കാണിക്കാമെങ്കിൽ ഇവൎക്കു തൃപ്തിയായിരിക്കുമെന്നു ഇതെവരെയുള്ള അനുഭവംകൊണ്ടു പറയെണ്ടിവരുന്നു.

---

## സ്വൎണ്ണവായുള്ള മാർ ഈവാനിയോസ

ഈ പരിശുദ്ധൻ കുസ്തന്തീനോപുരിയിലെ പാത്രിയൎക്കീസ സ്ഥാനത്തിൽ വെച്ചു ഭരണം തനിക്കു പലശത്രുക്കളെ മുളപ്പിച്ചു. തന്റെ ആട്ടുകളെ ഭക്തിയിൽ വളൎത്തുക, ഇടയന്മാരുടെ തെറ്റുകളെ തിരുത്തുക, പട്ടക്കാരെ സന്മാൎഗ്ഗം ശീലിപ്പിക്ക, ഈ സൎവ്വപ്രധാനമായ വേലയിൽ വികടബുദ്ധികൾ വിരുദ്ധപ്പെട്ടുന്നതു സഹജമാണ. രാജപട്ടണത്തിലെ പാത്രിയൎക്കീസാകകൊണ്ടു തനിക്കു അലങ്കാരമേറിയ കൊട്ടാരവും വിലപിടിച്ച വീട്ടുസാമാനങ്ങളും മേത്തരമായ ഭക്ഷണപദാൎത്ഥങ്ങളും വിലയേറിയ ഉടുപ്പുകളും ഉപയോഗപ്പെടുത്തുവാനുള്ള സ്വാതന്ത്ര്യവും അതിനുതക്ക വരുമാനവും ഉണ്ടായിരുന്നു. എന്നിട്ടും താൻ തന്റെ സഹജമായ ചാക്കുവസ്ത്രവും ഉണക്കഅപ്പവും പച്ചവെള്ളവും മാത്രമായ ഭക്ഷണവും മാറ്റുകയില്ലെന്നു ഉറച്ചു. മുൻഗാമികൾ പട്ടക്കാൎക്കും മെത്രാന്മാൎക്കും കൊടുത്തുവന്നിരുന്ന വിരുന്നുകൾ നിൎത്തൽ ചെയ്തു, തന്റെ സകല വരുമാനവും ഭിക്ഷുക്കൾക്കു ധൎമ്മംചെയ്വാനും രോഗികളെ പുലൎത്തുവാനും ദൂരദേശങ്ങളിലേക്കു മിഷ്യനറിമാരെ അയക്കുവാനും ചിലവുചെയ്തു കൊട്ടാരത്തിലെ വിലപിടിച്ച സാമാനങ്ങൾകൂടെ വിറ്റു ധൎമ്മം ചെയ്തു. പാത്രിയൎക്കീസാകുവാൻ കൊതിച്ചിരുന്നിട്ടു സാധിക്കാതിരുന്ന മേല്പട്ടക്കാൎക്കു ഉണ്ടായിരുന്ന വിരൊധങ്ങളെ പ്രകാശിപ്പിക്കുവാൻ ഇവ കാരണമായി. കള്ളത്തപസ്സി എന്നു അവർ പേരുവിളിച്ചു. മടിയന്മാരായ പട്ടക്കാരെ ഇദ്ദേഹം ശാസിച്ചു. അറിയോസു വിശ്വാസികളുടെ പ്രസംഗങ്ങൾക്കു എതിരു പ്രസംഗിക്കുവാൻ അവരെ നിൎബ്ബന്ധിച്ചു. ചിലരെ ശിക്ഷിച്ചു ചിലരെ മുടക്കി. കന്യാവ്രതക്കാർ എന്നു പറഞ്ഞു വിധവകളോടുകൂടെ താമസിച്ചിരുന്ന പട്ടക്കാരെ കുറ്റത്തിൽനിൎത്തി. ഉപദ്രവികളായ ധനവാന്മാരെയും ഉദ്യോഗസ്ഥന്മാരെയും എന്നുവേണ്ടാ രാജകുഡുംബക്കാരെയും രാജാവിനെയും കൂടെ ശാസിച്ചുതുടങ്ങി. ഒരിക്കൽ ഒരു പരിശുദ്ധന്റെ തിരുശേഷിപ്പുകളെ പ്രദക്ഷണത്തിൽ ആഘോഷിച്ചപ്പോൾ ചക്രവൎത്തിനി വളരെ ഭക്തിപൂൎവ്വം ആരാധനയിൽ സംബന്ധിക്കയും ചെരിപ്പു ധരിക്കാതെ പ്രദക്ഷണത്തോടുകൂടെ നടക്കുകയും ചെയ്യുതുകണ്ടപ്പോൾ ഇവൾ ഒരു നല്ലഭക്തയെന്നു നമ്മുടെ പിതാവിന്നു തോന്നി അവളെക്കുറിച്ചു പ്രശംസിക്കയുണ്ടായി. എന്നാൽ സാക്ഷാൽ അവൾ ഒരു വ്യഭിചാരിണിയായിരുന്നു എന്നു അറിവാൻ ഇടവന്നതിനാൽ പരിശുദ്ധൻ അവളെ പരസ്യമായി ശാസിച്ചു. ഇങ്ങനെ ചക്രവൎത്തിനിയുടെ അപ്രീതിയും സമ്പാദിച്ചു. ഇതൊന്നും അദ്ദേഹം അശേഷം കൂട്ടാക്കിയില്ല. ഈ യെസബെൽ കൎത്താവിന്റെ മേശയിലേക്കു അടുത്തുവരുവാൻ അനുവദിക്കയില്ലെന്നു ഇദ്ദേഹം പ്രസ്താവിച്ചു. ഇങ്ങനെ ഈ പിതാവു ചെങ്കണ്ണുകാൎക്കു വിളക്കിന്മേൽ ഉള്ള വെറുപ്പുപോലെ ജഡമയന്മാൎക്കു വെറുപ്പായിതീൎന്നു. പണംവാങ്ങിച്ചു പട്ടംകൊടുക്കുന്ന ചില മെത്രാന്മാരും പരിശുദ്ധനു വിരോധികളായി. ഒരിക്കൽ എപ്പെസൂസിലെഒരുമെത്രാന്റെമേൽ സന്മാൎഗ്ഗവിരോധമായ കുറ്റങ്ങൾ ആരോപിക്കുന്ന ആവലാധികൾ ഉണ്ടായപ്പോൾ വിചാരണചെയ്വാൻ താൻതന്നെ പോകേണ്ടിവന്നു. ആ സമയം കാൎയ്യവിചാരത്തിനു നിയമിച്ചിരുന്ന ആളിനെ ചക്രവൎത്തിനികൂടി ഓടിച്ചു അവരുടെ ഇഷ്ടത്തിനു ഒത്ത ഒരു ദുൎമ്മാൎഗ്ഗിയെ നിയമിച്ചു. എങ്കിലും മാർ ഈവാനിയോസിന്റെ മേലുള്ള ജനങ്ങളുടെ ഭക്തിനിമിത്തം അദ്ദേഹത്തിന്റെ തിരിച്ചുവരവിൽ ഈ അപഹാരി താനെ ഒഴിഞ്ഞുകൊടുക്കേണ്ടിവന്നു. തന്റെ ചുറ്റും വൎദ്ധിച്ചിരുന്ന ശത്രുക്കളുടെ സ്ഥിതിയെക്കുറിച്ചു ഇദ്ദേഹം ഒരുപ്രസംഗത്തിൽ ഇപ്രകാരം പറഞ്ഞു: "ഞാൻ യെസബേലിന്റെ ഇടത്തിൽ ഏലിയാ ഏതുപ്രകാരമൊ അപ്രകാരമിരിക്കുന്നു. എന്നാ

ല്ലം ഇനിക്കു ഒരു ഭയവുമില്ല. മരണത്തെ ഞാൻ ഭയപ്പെടുന്നില്ല. എന്റെ ജീവൻ മിശിഹായാകുന്നു. ഞാൻ ലോകത്തിലേക്കു ഒന്നും കൊണ്ടുവന്നില്ല. ഒന്നും കൊണ്ടുപോകയുമില്ല. ഞാൻ ജീവിക്കുന്നെങ്കിൽ ഇനിക്കായിട്ടല്ല ആത്മാക്കളുടെ രക്ഷക്കായിട്ടു ജീവിക്കുന്നു."

ചക്രവത്തിനിയെ യെസബേൽ എന്നു വിളിച്ചതു മുതലായവ ഗൌരവമാക്കി ചില ഭിന്നമെത്രാന്മാർ ഒരു വിധി ചെയ്തു. ചക്രവത്തി വിധിയെ സ്ഥിരപ്പെടുത്തി നാടുകടത്തുവാൻ വിധിച്ചു. പരിശുദ്ധൻ ക്ഷമയോടെ തന്റെ ഇടവകയെ വിട്ടുപോയി. തന്നെ വിട്ടയക്കാതിരിപ്പാൻ ജനത്തിൽ വളരെ ഇളക്കം ഉണ്ടായി. എങ്കിലും രാജ്യത്തു കലഹവും സഭയിൽ ഭിന്നവും ഉണ്ടാകാതിരിപ്പാൻവേണ്ടി താൻ ഇതിനെ ക്ഷമയോടെ സമ്മതിച്ചിരിക്കുന്നതിനാൽ ആരും കലഹിക്കരുതെന്നു അപേക്ഷിച്ചതിനാൽ ജനം കീഴ്പെട്ടു. ഏറെ താമസിയാതെ ഒരു ഭൂകമ്പം ഉണ്ടാകയും ചക്രവത്തിനിയുടെ കൊട്ടാരം കൂടി ഭൂകമ്പത്താൽ ഇളകുകയും ചെയ്തപ്പോൾ ചക്രവത്തിക്കും രാജകുഡുംബത്തിനും മാർ ഈവാനിയോസിനെക്കുറിച്ചു ഭയവും ഭക്തിയും വദ്ധിച്ചു. തന്നെ തടവിൽനിന്നു വരുത്തി പൂവ്വസ്ഥിതിയിൽ പാത്രിയക്കാഭരണം കഴിക്കണമെന്നു കേണപേക്ഷിച്ചു. സ്വാതന്ത്ര്യം കിട്ടണമെന്നല്ലാതെ ഇനി സഭാഭരണം വേണമെന്നു ആഗ്രഹമില്ലെന്നു പറഞ്ഞു അദ്ദേഹം ഒഴിഞ്ഞുകളഞ്ഞു എങ്കിലും ജനത്തിന്റെ നിർബ്ബന്ധംകൊണ്ടു വീണ്ടും സമ്മതിച്ചു.

രണ്ടുമാസം തികയുന്നതിനു മുമ്പു ദുഷ്ടസ്ത്രീയായിരുന്ന ചക്രവത്തിനി അവളുടെ ഒരു പ്രതിമ പള്ളിപ്പുറമ്പിൽ സ്ഥാപിക്കുവാൻ ആവശ്യപ്പെട്ടതു പരിശുദ്ധൻ വിരോധിച്ചു. ഇതു പിന്നെയും തന്റെ വീഴ്ചയ്ക്കു കാരണമായി. മേല്പട്ടക്കാരുടെ വിധിപ്രകാരം നാടുകടത്തപ്പെട്ടയാൾ തുല്യവിധികൂടാതെ രാജകല്പനപ്രകാരം വീണ്ടും സഭാഭരണത്തിൽ പ്രവേശിച്ചതു ഒരു വലിയ കുറ്റമായി ചാർത്തുണ്ടാക്കി. വിരോധികളായ മെത്രാന്മാരെ ചക്രവത്തിനി കൂട്ടി ഇപ്രകാരം ഒരു വിധി എഴുതിച്ചു. ൪൦൪-മാണ്ടു മേടമാസത്തിൽ ഉയിർപ്പുപെരുനാൾദിവസം ഇദ്ദേഹം ഇരുന്നിരുന്ന സോഫിയാപള്ളി ചക്രവത്തി പൂട്ടിച്ചു. ദൈവാരാധനയ്ക്കു കൂടിയ സത്യക്രിസ്ത്യാനികളെ പട്ടാളക്കാർ ആക്രമിച്ചു. ശുദ്ധകുർബ്ബാനയെ അപമാനിച്ചു. രണ്ടുപ്രാവശ്യം പരിശുദ്ധനെ കൊല്ലുവാൻ പതിയിരുത്തി. കടശി ൪൦൪-മിഥുനം ൭-നു നാടുകടത്തുവാൻ തീർച്ചപ്പെടുത്തി. കുസ്തന്തീനോസഭയുടെ ദൂതൻ ഇങ്ങനെ സഭവിട്ടു പോകേണ്ടിവന്നു. ഇദ്ദേഹം പോയശേഷം ബഹുജനങ്ങൾ രാജാവിന്റെ നേരെ എതിർത്തു. ഒരു പള്ളിക്കു തീവച്ചു. ഇതും പരിശുദ്ധന്റെ ആലോചനപ്രകാരമെന്നു ദുഷ്ടന്മാർ പറഞ്ഞതിനാൽ മാർ ഈവാനിയോസിനു വിലങ്ങിട്ടു. അദ്ദേഹത്തിന്റെ പ്രാണസ്നേഹിതനായിരുന്ന സ്രാപ്പിയോൻ എന്നൊരു മെല്പട്ടക്കാരൻ തനിക്കു അനുകൂലിയായി നിന്നതിനാൽ രാജ്ഞി അദ്ദേഹത്തിന്റെ പല്ലുകൾ പറിപ്പിക്കയും നെറ്റിയുടെ മാംസം ഛേദിപ്പിക്കയും ചെയ്തു. സ്നേഹിതന്മാരിൽ വേറെ ചിലരുടെ വസ്തുക്കൾ സർക്കാരിലേക്കു ചേർത്തു.

പരിശുദ്ധനെ നാടുകടത്തി മൂന്നുമാസം കഴിയുന്നതിനു മുമ്പു കുസ്തന്തീനോപ്പുരിയിൽ ഭയങ്കരമായ ഒരു കല്മഴ പെയ്കയും ദുഷ്ടയായ ചക്രവത്തിനി പ്രസവത്തോടുകൂടെ മരിക്കയും ചെയ്തു. ശത്രുപക്ഷത്തിൽ ചേന്ന ഒരു മെത്രാൻ കുതിരമേൽനിന്നു വീണു മരിച്ചു. വേറൊരുവൻ നാവു പഴുത്തു മരിച്ചു. മാർ ഈവാനിയോസിനെ അമ്മേനിയായിലേക്കാണു കടത്തിയതു. അവിടേക്കുള്ള യാത്രയും വളരെ അസഹ്യവും ഉപദ്രവും നേരിടണമെന്നുള്ള കരുതലോടുകൂടി ചട്ടംകെട്ടിയിരുന്നു. വഴിക്കുള്ള ക്രിസ്ത്യാനികൾ ഒക്കെയും തന്നെ ദുഃഖത്തോടുകൂടെ എതിരേറ്റു. തന്റെ അന്ത്യവാസസ്ഥലത്തു ചെന്നശേഷവും മിശിഹായെക്കുറിച്ചുള്ള പ്രസംഗത്തിലും വേലയിലും ഒരു കുറവും ചെയ്തില്ല. അന്ത്യോക്യായിൽനിന്നും കുസ്തന്തീനോപുരിയിൽനിന്നും മറ്റുപട്ടണങ്ങളിൽനിന്നും വളരെ ആളുകൾ തന്നെ കാണ്മാനും തന്റെ ആശീവ്വാദത്തെ കൈക്കൊള്ളുവാനും ചെല്ലുക പതിവായിരുന്നു. അവർ ഭക്ഷണസാധനങ്ങളും കാഴ്ചകളും കൊടുക്കാറുണ്ടായിരുന്നു. കിഴക്കും പടിഞ്ഞാറുമുള്ള മേല്പട്ടക്കാർക്കു താൻ എഴുത്തുകൾ എഴുതി അവരെ ധൈര്യപ്പെടുത്തിയിരുന്നു. ഇങ്ങനെ പാറാവുസ്ഥലവും തനിക്കു ആശ്വാസമായിരുന്നു. പ്രധാനപട്ടണങ്ങളിലെ മേല്പട്ടക്കാരേക്കാൾ ഈ തടവുകാരനെ കാണ്മാൻ രാജ്യവാസികൾ സദാ പോയിക്കൊണ്ടിരുന്നു. ഇതുകൾ ശത്രുക്കൾക്കു സ്പദ്ധ മുഴുത്തു ഇവിടെനിന്നും ദൂരപ്പെട്ട ഒരു കാട്ടുസ്ഥലമായ പിത്തിയൂസ് എന്ന സ്ഥലത്തേക്കു അയക്കുവാൻ ഉത്തരവുണ്ടായി. പകലിൽ ചെരിപ്പ ധരിക്കാതെയും തലമറയ്ക്കാതെയും വെയിലും മഴയും സഹിച്ചു നടത്തിയാണ ഈ യാത്ര ചെയ്യിച്ചതു. ഈ യാത്രയിൽ

ബസീലിക്കസ എന്നൊരു രക്തസാക്ഷിക്കാരന്റെ കബറുങ്കൽ വന്നുഎന്നും ആരാത്രി ബസീലിക്കസ തനിക്കുകാണപ്പെട്ടു താമസിയാതെ ആശ്വാസമുണ്ടാകുമെന്നു പറഞ്ഞു എന്നും പറയുന്നു. അഞ്ചു നാൾക്കുള്ളിൽ ശുദ്ധകുർബ്ബാനയെ കൈക്കൊണ്ട ശേഷം ൪൦൭-കന്നി- ൧൪-ാനു- കാലംചെയ്തു. അപ്പോൾ ൬൦ വയസ്സു പ്രായമായിരുന്നു. ൩ വർഷവും ൩ മാസവും തടവുകാരനായിരുന്നു. ഒമ്പതരവർഷം പാത്രിയർക്കീസായി ഭരിച്ചു.

അനന്തരം ൩൦-ാം വർഷത്തിൽ സത്യവിശ്വാസിയായിരുന്ന തെവോദോസിയോസു രാജാവു പരിശുദ്ധന്റെ തിരുശേഷിപ്പുകളെ രാജപട്ടണത്തിൽ വരുത്തി അതിന്റെ മുമ്പാകെ രാജാവും തന്റെ കുടുംബം മുഴുവനും സാഷ്ടാംഗം വീണു ഈ മഹാപരിശുദ്ധനോടു പിതാക്കന്മാർ ചെയ്തപാപം ക്ഷമിക്കപ്പെടേണമെ എന്നു വ്യസനപൂർവ്വം പ്രാർത്ഥിച്ചു.

ഇദ്ദേഹത്തിന്റെ കൃതികളായ ഗ്രന്ഥങ്ങളെ നാലുതരമായി വിഭാഗിക്കാമെന്നു ഒരുവെള്ളക്കാരൻ പറയുന്നു, (൧) പ്രകരണങ്ങൾ—ഇവമിക്കവയും ബാല്യത്തിൽ എഴുതപ്പെട്ടവയാണ. അവയിൽ പ്രധാനമായവ കഹന്നുസായേയും കന്യാവ്രതത്തെയും കുറിച്ചുള്ള പ്രകരണങ്ങൾ ആകുന്നു. (൨) വ്യാഖ്യാനങ്ങൾ— വേദപുസ്തകത്തിന്റെ വ്യാഖ്യാനങ്ങൾ ഇദ്ദേഹം എഴുതിയവഎല്ലാം നമുക്കു കിട്ടിയിട്ടില്ല. ഒരുവ്യാഖ്യാനി എന്നഅവസ്ഥയിൽ ഇദ്ദേഹം അന്ത്യോഖിലെ അന്നത്തെ പ്രസിദ്ധപാഠകശാലയ്ക്കു ഒരു മഹാബലമായിരുന്നു. ലോകത്തിന്റെ വലിയ ഉപദേഷ്ടാവ എന്നു പിൻകാലത്തെപിതാക്കൾ ഇദ്ദേഹത്തെ വിളിച്ചിരിക്കുന്നു. (൩) പ്രസംഗങ്ങൾ—സ്വർണ്ണവായുള്ളവൻ എന്ന നാമമാത്രത്താൽ പ്രസംഗങ്ങളുടെ ചാതുര്യം ഊഹിക്കാവുന്നതാണ. (൪) ലേഖനങ്ങൾ—ഇവ ൨൪൨ കാണ്മാനുണ്ടു. അവയെല്ലാം തന്റെ തടവുകാലത്തു എഴുതിയവയാണ. തന്റെ ബുദ്ധിമുട്ടും പ്രയാസങ്ങളും അവയിൽ വർണ്ണിച്ചിട്ടുണ്ടെങ്കിലും അവയെക്കുറിച്ചു വ്യസനിക്കുന്നതായൊ ശത്രുക്കളുടെമേൽ രസക്ഷയം ഉള്ളതായൊ ഒരുവചനം പോലും ഈ എഴുത്തുകളിൽ കാണ്മാനില്ല. ഇങ്ങനെയെല്ലാം ഇരുന്നാലും മരിച്ചവർക്കു വേണ്ടിയും പരിശുദ്ധന്മാരോടുമുള്ള പ്രാർത്ഥനയും തിരുശേഷിപ്പുകളെയുള്ള ബഹുമാനവും ആ കാലത്തും ഈ പിതാവും ആചരിച്ചുവന്നതായി അദ്ദേഹത്തിന്റെഗ്രന്ഥങ്ങൾ വെളിപ്പെടുത്തുന്നതുകൊണ്ടു, കാനൻഫാറാർ മുതലായ ഇംഗ്ലീഷനവീകരണ വാലകന്മാർപോലും സമ്മതിച്ചിരിക്കുന്ന ഈ ചരിത്രങ്ങളെ ഈ നാട്ടിലെ നവീകരണക്കാർ ത്യാജ്യങ്ങളായി വിചാരിപ്പാനാണ എളുപ്പം. മാർ ഈവാനിയോസ വിധവയെയൊ ഗർഭിണിയേയൊ അർദ്ധരാത്രിയിൽ വിവാഹംചെയ്തു എന്നൊ തൊണ്ടി പണയം വാങ്ങിയ വസ്തു പണയാർത്ഥം കൊടുക്കാതെ തീറെഴുതിച്ചെന്നൊ മററൊ ദൈവദൂഷണമായ വല്ലകഥയും എഴുതിയാൽ ഇവർ വിശ്വാസ്യമായി വിചാരിക്കുമായിരിക്കും

പ്രിയ സുറിയാനി വായനക്കാരെ! നിങ്ങൾ ഈ പരിശുദ്ധന്റെ സന്മാർഗ്ഗനടപടികളെ കണ്ടുപഠിപ്പീൻ. അദ്ദേഹത്തിന്റെ പ്രാർത്ഥന നമുക്കു ഉറപ്പുള്ള കോട്ടയായിരിക്കട്ടെ.

---

## എന്റെ സക്കിട്ട

സക്കിട്ട ആപ്പീസ
കായംകുളം

എന്റെ പ്രാണവല്ലഭൻ അറിവാൻ പ്രിയകാന്ത ഇടവകപത്രിക എഴുതി അറിവിക്കുന്നതു.

അല്ലയൊ പ്രാണവല്ലഭാ, ഞാൻ ഇതിനു മുമ്പിൽ അമ്മയുടെ പേർക്കു അയച്ചു ഒന്നുരണ്ടു കത്തുകൾ നിങ്ങളും കണ്ടിരിക്കുമെല്ലാ. മേലാൽ ഞാൻ അയയ്ക്കുന്ന കത്തുകളെല്ലാം നിങ്ങളുടെ പേർക്കു അയക്കുന്നതാകകൊണ്ടു അവയെ അമ്മയെ വായിച്ചു കേൾപ്പിക്കണമെന്നപേക്ഷിക്കുന്നു.

അങ്കമാലി മുതലായ വടക്കൻദിക്കുകളിൽ ഞാൻ സഞ്ചരിച്ചു അവിടെയുള്ള നമ്മുടെ ആളുകളിൽ ഉണ്ടായിരിക്കുന്ന ചില സൌന്ദര്യപിണക്കിനെ പററി അന്വെഷിച്ചു വരുമ്പോൾ നമ്മുടെ തിരുവനന്തപു

രത്തുകാരിയുടെ ഇദാനന്തനീയാവസ്ഥ വിവരിക്കുന്ന ഒരു ദുരിതകത്തു കാണ്മാനിടയായി. ഉടൻഞാൻ അവിടെനിന്നും പുറപ്പെട്ടു വടകൻപറവൂർ എത്തി. ഐക്യതയിൻ പച്ചമേച്ചിൽസ്ഥലത്തു മേഞ്ഞുകൊള്ളാമെന്നു സമ്മതിച്ചു പിതാവിനോടു ഉടമ്പെട്ട ഇവിടത്തെ ആട്ടുകൾ വീണ്ടും വരുത്തിക്കൂട്ടിയിരിക്കുന്ന ദുഃഖവാൎത്ത ഏററവും പരിതപിക്കപ്പെടത്തക്കതാകുന്നു. ആട്ടുകളിൽ കലഹം ഉണ്ടാക്കി അവയെ ദുഷ്ടമൃഗങ്ങളാകുന്ന ബുഭുക്ഷയുള്ള ഓനായ്ക്കൾക്കു ഇരയാക്കി തീൎക്കുന്നവരെ നിൎമ്മൂലമാക്കുന്നതിനു പിതാവ ഗൌരവമായി വിചാരിച്ചിരിക്കുന്നു എന്നറിയുന്നതിൽ ഞാൻ ഏററവും സന്തോഷിക്കുന്നു. ഞാൻഅവിടെനിന്നും തിരിച്ചു നമ്മുടെ ഭദ്രാസനമാകുന്ന കോട്ടയത്തെത്തി പ്രിയകാന്തനുമായി സന്തോഷസല്ലാപങ്ങളാൽ രമിച്ചു വാഴുമ്പഴല്ലെ നമ്മുടെ വിശുദ്ധപിതാവായ അന്ത്യോഖ്യാ പാത്രിയക്കീസു ബാവാ തിരുമനസ്സുകൊണ്ടു ദേഹവിയോഗം ചെയ്തിരിക്കുന്നു എന്നുള്ള ഏററവും വ്യസനകരമായ കമ്പിവാൎത്ത നിങ്ങൾ എന്നെ അറിയിച്ചതു. ഇതിനാൽ സന്താപ ബാഷ്പങ്ങളോടുകൂടി നിങ്ങൾ എന്നെ ധരിപ്പിച്ച ദുഃഖ ചിഹ്നമായ കറുത്ത ഉടുപ്പും ഞാൻ ധരിച്ചു സഞ്ചരിച്ചു വരുമ്പോൾ തിരുവല്ലായിലും വന്നുചേൎന്നു. ക്രിസ്തുവിൻ പരമ മണവാട്ടിയാം സത്യസുറിയാനിസഭയാകുന്ന സത്യ ദ്രാക്ഷാലതയിൽ നിന്നു ഒടിയപ്പെട്ട ശാഖയും ഇപ്പോൾ ശപിക്കപ്പെട്ട അത്തിവൃക്ഷമാകുന്ന നശീകരണത്തിന്റെ പ്രധാന കൊമ്പുമാകുന്ന ആ പറക്കാര അനുതാപപ്പെട്ടാലും ഒട്ടിച്ചേൎപ്പാൻ പാടില്ലാത്ത വിധത്തിൽ മ്ലേച്ഛ വല്ലിയാൽ പുറപ്പെട്ട കന്മഷമാകുന്ന തിന്മപെട്ട കനിയെ പുറപ്പെടുവിച്ചിരിക്കുന്ന പരിതാപവാൎത്ത നിങ്ങളും അറിഞ്ഞിരിപ്പാനിടയുള്ളതിനാൽ അതിനെപ്പററി ഇപ്പോൾ ഞാൻ യാതൊന്നും എഴുതുന്നില്ല. തിരുവനന്തപുരത്തുകാരിയെ കാണ്മാനുള്ള ധൃതികൊണ്ടു തിരുവല്ലായിൽ അധികം താമസിക്കാതെ ആനപ്രാമ്പാൽ ഞാൻ എത്തി. ശപിക്കപ്പെട്ട അത്തി വൃക്ഷത്തിന്റെ ഒരു ശാഖ ഇവിടെയുമുണ്ടു. സത്യദ്രാക്ഷാലതയാകുന്ന പൊന്നമ്മച്ചിയുടെ വൎദ്ധനവിനു തടസ്സം ചെയ്വാനായി ഏതോദോഷം ആ പാതിവ്രത്യമുള്ളവളിൽ ആരോപിച്ച അംഗ്ലിയാകാരയുടെ ആലോചനയോടുകൂടി നശീകരണക്കാരി കൊല്ലം ഫാം ക്ലാസിൽ കൊടുത്ത അന്യായം നീതിമാനായ മജിസ്ത്രേട്ടവർകൾ തന്റെ പാതിവ്രത്യത്തെ സത്യമായി അറിഞ്ഞു ഒരു തീൎപ്പുകൊടുത്തതിൽ ഞാൻഅത്യന്തം സന്തോഷിക്കുന്നു. അവിടെയുള്ള നമ്മുടെ ആട്ടുകൾക്കു ആശ്വാസം പറഞ്ഞുംവച്ചു നിരണം, പരിമല മുതലായ സ്ഥലങ്ങളിൽകൂടി ഞാൻ കാൎത്തികപ്പള്ളിൽ വന്നുചേൎന്നു. ഞാൻവന്നസമയം മണി അഞ്ചടിച്ചു പത്തു മിനിററായി. അന്നേദിവസം ശനിയാഴ്ചയായിരുന്നതിനാൽ പിറേറദിവസം ദൈവശുശ്രൂഷയിൽ സംബന്ധിച്ചു പുറപ്പെടാമെന്നുള്ള ആഗ്രഹത്തോടുകൂടി ഞാൻ ആദ്യം ദൈവാലയത്തെ ചെന്നുകണ്ടു. എന്നെ കണ്ടമാത്രയ്ക്കു ഗൽഗദസ്വരത്തോടെ കുഞ്ഞേ നിനക്കു സൌഖ്യമൊ എന്നു ചോദിച്ചുംവച്ചു കെട്ടിപ്പിടിച്ചു അവൾ വാവിട്ടു നിലവിളിച്ചുകളഞ്ഞു. ഇതിന്റെകാ

രണമറിയാതെ വിഷണ്ണയായി ഞാൻ സ്തംഭിച്ചു നിന്നുപോയി. ഞാൻ അബലയാണെങ്കിലും എന്റെ ധൈര്യത്തെ ആസകലം അവലംബിച്ചു അവളെ ആശ്വാസപ്പെടുത്തിയശേഷം സാവധാനത്തിൽ ഞാൻ ചോദിച്ചു തുടങ്ങി. അപ്പോൾ അവൾ പറയുന്നതു കേട്ടാൽ എന്റെ പ്രാണനാഥാ ഏതു ഹൃദയമാണ പൊടിയാത്തതു. ഏതു കരിങ്കല്ലാണ അലിയാത്തതു. അതു എങ്ങിനെ എന്റെ പ്രാണവല്ലഭനെ ഞാൻ എഴുതി അറിവിക്കുന്നു, എങ്ങിനെ എഴുതി അറിവിക്കാതിരിക്കുന്നു. അയ്യോ വേലി വിളവു തിന്നാൽ എത്രകഷ്ടം. ഇതാ അവൾ പറയുന്നു:—

"കുഞ്ഞേ നിനക്കു എന്റെ പ്രായാധിക്യമറിയാമല്ലൊ. ഇനിക്കു മുന്നൂറിലധികം വയസ്സുണ്ടു. ഞാൻ എത്ര സൌഭാഗ്യത്തിലിരുന്നിരുന്നു എന്നുള്ളതു നിനക്കു എന്നെ കണ്ടാൽതന്നെ അറിയരുതൊ. ഇപ്പഴത്തെ എന്റെ അവസ്ഥ ഞാൻ എങ്ങിനെ നിന്നെ പറഞ്ഞറിയിക്കുന്നു. പള്ളപ്രമാണികൾ എന്നൊരു കൂട്ടർ എന്നോടു ചെയ്യുന്ന ഉപദ്രവം ഇനിക്കു സഹിക്കാവതോ! - - - - നശീകരണം എന്നുംപറഞ്ഞു ഒരുകൂട്ടരും, ഞാനും മുതലെച്ചുന്നും എന്നും പറഞ്ഞു വേറൊരു കൂട്ടരും കൂടി ഇനിക്കുള്ളതെല്ലാം പങ്കിട്ടെടുത്തു തറവാട്ടുവകപോലെ പൊടിയരിച്ചുവരുന്നു. ഇനിക്കു വസ്ത്രത്തിനായി കൊണ്ടുവന്ന ചെമ്പുതന്നെ വിറ്റുതിന്നു. എന്തുകൊണ്ടു ഇങ്ങിനെ ചെയ്യുന്നു എന്നു ചോദിച്ചാൽ ഇനിക്കു കെട്ടിക്കാൻ പെൺമക്കളുണ്ടോ എന്നു പറഞ്ഞും കൊണ്ടു എത്രപേർ എന്റെനേരെ ഉരുണ്ടുകേറുമെന്നു കണ്ടുനില്ക്കുന്നവർക്കെ അറിയാവൂ. എന്നെ കക്കുക, കക്കു തോറും മുടിയുക, മുടിയ മുടിയ കക്കുക, എന്നിട്ടും ഇവർ അറിയാതിരിക്കുന്നതാണ ഇനിക്കു സഹിച്ചുകൂടാത്തതു. എന്റെ ഉപകരണങ്ങൾതന്നെ നോക്കരുതോ, ഉരിയരിവച്ചു എന്റെ ജന്മനാളെങ്കിലും ഘോഷിക്കുകയൊ ഒരുകാശു ഇനിക്കുവേണ്ടി ചിലവിടുകയൊ ചെയ്യാതെ, വഴിയെ പോയ ശിപായിയെ തല്ലിയതിനു രൂപാ ഇരുനൂറ. ആട്ടിറച്ചി വാങ്ങിച്ചതിനു പണം ഫവൾ. എന്നും പറഞ്ഞു ഒരുകൂട്ടർ ഒരുവിധത്തിൽ ചിലകണക്കു പിതാവിനെ കേൾപ്പിച്ചു. ഞങ്ങൾ ഏതായാലും ഇറങ്ങേണ്ടിയവർ, എന്നാലും ഒരുകണക്കിരിക്കട്ടെ. വഴിയെപോയ പെണ്ണിനെ കെട്ടിച്ചതിനു വക്കീലിനു രൂപാ ൩൦൦ എന്നുംപറഞ്ഞു കിട്ടുന്നതു കിട്ടുന്നതു കട്ടുതിന്നുന്ന നശീകരണകാരുടെ കണക്കു മറ്റൊന്നു. എന്തിനെന്റെ കുഞ്ഞേ ഏറെപ്പറയുന്നു, ഇപ്പോഴിതാ നാലഞ്ചുപറ കണ്ടം ഉള്ളതും കൊടുത്തു കാശുമാറാഞ്ഞിട്ടെത്രപേർ പരിഭ്രമിക്കുന്നു.. അതിനുവേണ്ടി വ്യവഹാരം തുടങ്ങി ജപ്തിവരെ ആയി. പള്ളിവക മുടിക്കരുതെന്നു തടസ്സം ചെയ്യുംകൊണ്ടു എന്നെ ഒരുവിധത്തിൽ ശരിയായി പാലിക്കുന്ന പ്രമാണികളിൽ ഒരുവനായ പനച്ചമൂട്ടിൽ പീലിപ്പോസ എന്നയാളെ ആപ്പീലാക്കാനാണ ഇപ്പഴത്തെ ശ്രമം. അല്ലൊ സാധു. അയാളെങ്കിലും എന്റെ കുഞ്ഞേ എന്നെ ഒരുവിധത്തിൽ പാലിച്ചുകൊണ്ടു പോയേനെ. ഇനിക്കു വേണ്ടി അയാളിതാ വലയുന്നു. ഇവർ ചെയ്യുന്ന ഉപദ്രവങ്ങൾ ഒക്കെ ഒരുവിധത്തിൽ ഞാൻ സഹിക്കാം. എന്റേതു തിന്നുംവച്ചു തിന്നബലായിക്കു ന

ന്ദിയില്ലാതെ ഒരു ഞായറാഴ്ച എങ്കിലും എന്നെ വന്നു നോക്കാതെ ശുദ്ധമുള്ള ആ ദിവസത്തിൽ കോഴിപ്പോരിനും ചീട്ടുകളിക്കും പോയാൽ ഞാൻ എങ്ങിനെ സഹിക്കും. എന്റെ പൊന്നുംകുടത്തുകുഞ്ഞേ, ഇവർ ഇതു ചെയ്യുന്നതുകൊണ്ടല്ലയൊ സാധുക്കളായ നമുക്കുള്ള കുഞ്ഞുങ്ങൾ ശുദ്ധമുള്ള ദിവസത്തിൽ പുറജാതി സ്ത്രീകളെപ്പോലെ തെരുവിൽ ഇരുന്നു ഇത്ര പരസ്യമായി വ്യാപാരം ചെയ്യുന്നതു.”

ഇത്രയും കേട്ടപ്പോഴേക്കു എന്റെ പ്രാണനാഥാ നഖശിഖ പര്യന്തം ഇനിക്കൊരു പെരുപ്പുകേറി എങ്കിലും അതൊന്നും ഞാൻ അവളെ മനസ്സിലാക്കാതെ മലങ്കരെയുള്ള അവളുടെ മിക്ക സഹോദരികളും പള്ളിപ്രമാണികൾ എന്നൊരു കൂട്ടർ മൂലം അനുഭവിക്കുന്ന കഷ്ടതകളോടു അവളുടേത സാമ്യപ്പെടുത്തിയാൽ ഇത അത്ര സാരമില്ലെന്നും ഈ വക അഴിമതികൾ നിർത്തൽ ചെയ്വാൻ പിതാവു നന്നായി ഉത്സാഹിച്ചു വരുന്നുവെന്നും ഒരു ആശ്വാസം പറഞ്ഞു.

ഇപ്പോൾ രാത്രി മണി എട്ടടിച്ചതിനാൽ പിറെറദിവസം കാണാമെന്നും പറഞ്ഞ ഞാൻ തിരിയെ പോന്നു. പിറെറദിവസം ഞായറാഴ്ച ഞാൻ ഒരു വേഷപ്രച്ഛന്നയായി പള്ളിയിൽ പോയി. എന്റെ പ്രിയകാന്താ രണ്ടുമൂവായിരം ആളുകൾക്കു സഞ്ചരിക്കാവുന്ന ഒരാലയത്തിൽ മൂലയിലും മുക്കിലുമായി രണ്ടുമൂന്നു പുരുഷന്മാരും മൂന്നുനാലു സ്ത്രീകളും നിന്നാൽ അവിടത്തെ അവസ്ഥ പിന്നെ എങ്ങിനെആയിരിക്കുമെന്നു നിങ്ങൾതന്നെ അനുമാനിച്ചുകൊള്ളേണമെ. ശൂന്യപ്രദേശത്തെ മൂങ്ങാ പോലെയും പ്രസവിക്കാത്ത മച്ചിയെപോലെയും ഏകാകിമായി ഞാൻ ഇവളെ കണ്ടപ്പോൾ എന്റെ ഹൃദയം മെഴുകുപൊലെ ഉരുകിപ്പോയി. വികാരിയുടെ പ്രസംഗവും ഒരുവിധത്തിൽ അവിടെ വന്നവർക്കു ഫലം ചെയ്യുകാണുമെന്നു ഞാൻ വിശ്വസിക്കുന്നു. എന്തെങ്കിലും കണ്ണുനീരുകൊണ്ടു ശുശ്രൂഷ അവസാനിക്കുന്നതുവരെ ഞാൻ കഴിച്ചുകൂട്ടിയും വച്ചു ഇവളുടെ മക്കൾ എന്തു ചെയ്യുന്നു, ഇവർക്കു വല്ല രോഗവും പിടിപെട്ടൊ അതൊ വല്ല വസന്തയും വന്നു കയറിയൊ എന്നുനോക്കാനായി ഞാൻ തെരുവിൽക്കൂടിതന്നെ ഒരു യാത്ര ചെയ്തു. എന്റെ പ്രാണനാഥാ ശുദ്ധമുള്ള ആ ദിവസത്തിൽ ലജ്ജാവിഹീനം എത്രയൊ സ്ത്രീകൾ വ്യാപാരം നടത്തുന്നു. ഇവർ പുറജാതിസ്ത്രീകൾ ആയിരിക്കുമെന്നു വിചാരിച്ചു ഞാൻ ഒന്നു സൂക്ഷിച്ചുനോക്കിയപ്പോൾ ഇതാ എല്ലാറ്റിന്റെ നെറ്റിയിലും സ്ലീബായുടെ അടയാളം കാണുന്നു. അയ്യൊ ഈ ദിവ്യ ആഭരണവും ധരിച്ചുകൊണ്ടു ഇവർക്കു ഇങ്ങനെ ചെയ്യാൻ ധൈര്യമുണ്ടായല്ലൊ ഇതുകണ്ടുംകൊണ്ടു ഞാൻ പടിഞ്ഞാട്ടുതിരിച്ചു. അയ്യൊ അവിടെ ഉണ്ടായതു എഴുതുന്നതിനു എന്റെ പേനാ പിറയ്ക്കുന്നു, കടലാസില്ല, മഷി എത്തി. ശുദ്ധമുള്ള ദിവസത്തെ ഇതില്പരം അലക്ഷ്യമാക്കുന്നതെങ്ങിനെ. കോഴിപ്പൊരിന്റെ കൂട്ടം ഒരു സ്ഥലത്തു, ചീട്ടുകളി വെറൊരു ഭാഗത്തങ്ങിനെ, പാസ്സുകളി ഒരുഭാഗം അങ്ങിനെ, എന്നുവേണ്ടാ എന്റെ പ്രാണനാഥാ പറവാൻ ലജ്ജലജ്ജ. ഇവർ ആരാണെന്നു അടുത്തുനിന്ന ഒരുവനൊടു ചോദിച്ചപ്പോൾ ഇവ

താണ ഇവിടത്തെ കൊള്ളാവുന്നവരിൽ ചിലർ എന്ന പറയുന്നതു കേട്ടു എത്രയും വ്യസനത്തോടുകൂടി ഞാൻ തിരുവനന്തപുരത്തേക്കു വള്ളംകയറി എന്ന പറഞ്ഞാൽ കഴിഞ്ഞുവല്ലൊ



## മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസ മെത്രാപ്പൊലീത്തായിൽ നിന്ന.



മലങ്കര ഇടവകയിലെ എല്ലാ പള്ളികളിലുമുള്ള നമ്മുടെ ഗൃഹസ്ഥക്കൂട്ടത്ത പുത്രന്മാർ എല്ലാവരും കണ്ടന്നാൽ നിങ്ങൾക്കു വാഴ്വ.

നമ്മുടെ സഭയിൽ ഉൾപ്പെട്ട കുട്ടികൾ അന്യമതക്കാരുടെയും ജാതിക്കാരുടെയും പള്ളിക്കൂടങ്ങളിൽ വിദ്യ അഭ്യസിച്ചതിനാൽ പലരും മനഃപൂർവ്വമല്ലാതെ മതവിരോധികളായി തീരുകയും വിദ്യാഭ്യാസം കൊണ്ടു സമുദായത്തിന്റെ തൂണുകളായി പരിണമിക്കേണ്ടിയിരുന്ന പലരും വിരുദ്ധത്തിന്റെ പാറകളായി ഭവിക്കയും ചെയ്തുപൊയിരിക്കുന്നു എന്ന എല്ലാവരും അറിഞ്ഞിട്ടുള്ളതാണല്ലൊ. അതിനാൽ നമ്മുടെ പുത്രന്മാരുടെ ഉൽകൃഷ്ടവിദ്യാഭ്യാസത്തിനായി മാർദിവന്നാസ്യോസ സിമ്മനാരി എന്ന നാമത്തിൽ കൊട്ടയത്തു ഒരു ഇംഗ്ലീഷപാഠകശാല സ്ഥാപിച്ചു നടത്തുവാൻ ആരംഭിച്ചിട്ടു ഇപ്പൊൾ രണ്ടുകൊല്ലം തികഞ്ഞിരിക്കുന്നു.

ഈ സിമ്മനാരി എല്ലാ ജാതി മതാദികളിലും ഉൾപ്പെട്ട എവൎക്കും ചെൎന്നു പഠിപ്പാൻ തക്ക സ്വാതന്ത്ര്യത്തിൽ തുറക്കപ്പെട്ടിരിക്കുന്നു എങ്കിലും അതിന്റെ പ്രധാന ഉദ്ദേശ്യം നമ്മുടെ പുത്രന്മാർ അതിൽ പഠിച്ചു വിദ്യ പ്രാപിക്കണമെന്നാകുന്നു. എങ്കിലും ഇപ്പൊൾ പഠിച്ചു വരുന്ന പലമതക്കാരെയും ജാതികളെയും താരതമ്യപ്പെടുത്തിയാൽ നമ്മുടെ മക്കളുടെ സംഖ്യ വളരെകുറവായിരിക്കുന്നു എന്ന മാത്രമല്ല, നമ്മുടെസമുദായത്തിൽപെട്ട പലരും അന്യപാഠകശാലകളിൽ പഠിച്ചു വരുന്നതായും അറിയുന്നതിൽ നാം അത്യന്തം വ്യസനിക്കുന്നു.

പ്രിയപുത്രന്മാരേ? മട്രിക്കുലെഷ്യൻ പരീക്ഷവരെയുള്ള ഉൽകൃഷ്ട പഠിത്വത്തിന്ന ആവശ്യപ്പെട്ട സകല സൌകൎയ്യങ്ങളും നമ്മുടെസിമ്മനാരിയിൽ ഉള്ളപ്പൊൾ അതിനെ നമ്മുടെ മക്കൾ ശരിയായി ആദായപ്പെടുത്താതിരിക്കുന്നതു വളരെ കഷ്ടമാണെന്ന പറയാതിരിപ്പാൻ നിവൃത്തിയില്ല. നമുക്കു സ്വന്തമായി പാഠകശാലകൾ ഇല്ലാതിരുന്ന കാലത്തു നമ്മുടെ മക്കൾ അന്യപള്ളിക്കൂടങ്ങളിൽ ചെൎന്നു പഠിക്കേണ്ടിവന്നു എങ്കിലും ഇപ്പൊൾ ആ കുറവു നീങ്ങിയിരിക്കുന്നതിനാൽ ഈ സൌകൎയ്യത്തെ എല്ലാവരും ഉപയൊഗപ്പെടുത്തേണ്ടതാകുന്നു. സ്വന്ത ഭവനത്തിനു ഭംഗിപോരെന്നൊ വിസ്താരം പൊരെന്നൊ വിചാരിച്ചു ആരും സ്വന്ത ഭവനമുള്ളപ്പൊൾ അന്യഭവനങ്ങളിൽ പൊയി പാൎക്കുന്നില്ലല്ലൊ. ഇതര പള്ളിക്കൂടങ്ങളൊടു എന്തെല്ലാം സംബന്ധങ്ങളൊ സ്നേഹമൊ ഉണ്ടായിരുന്നാലും സ്വന്തത്തെ പുലൎത്തേണ്ടിയ ചുമതല സമു

ദായത്തിൽ ഉൾപ്പെട്ട എല്ലാവക്കും ഉള്ളസ്ഥിതിക്കു ദ്രവ്യദാനങ്ങളാൽ സഹായിക്കുന്നതിനു പുറമെ തങ്ങളുടെ മക്കളെക്കൊണ്ടു ഈ സിമ്മനാരിയെ പുഷ്ടിപ്പെടുത്താവുന്നവർ ആ വിധത്തിലും ഇതിനെ പ്രോത്സാഹിപ്പിക്കേണ്ടതു എല്ലാവരുടെയും പ്രത്യേക കടമയാകുന്നു.

“ദ്വേഷത്തോടു കൂടിയ തടിച്ച കാളകളെക്കാൾ സ്നേഹത്തോടുകൂടിയ പച്ചസസ്യ വിരുന്നു നല്ലതാകുന്നു. കലഹത്തോടു കൂടിയ ബലികൊണ്ടു നിറഞ്ഞ ഭവനത്തെക്കാൾ സമാധാനത്തോടുകൂടിയ ഉണക്കപ്പം നല്ലതാകുന്നു.” എന്നിങ്ങനെ ബുദ്ധിമാനായ ശ്ലെമ്മൊൻ രാജാവു കല്പിച്ചിരിക്കുന്നതു പൊലെയെങ്കിലും ആരംഭത്തിൽ തന്നെ ൟ സിമ്മനാരിയെക്കുറിച്ചു നമ്മുടെ സമുദായം മുഴുവൻ വിചാരിക്കേണ്ടതായിരുന്നു. എന്നാൽ ഇപ്പോഴൊ സ്നേഹത്തോടുകൂടിയ പച്ചസസ്യ വിരുന്നോ സമാധാനത്തോടു കൂടിയ ഉണക്കപ്പമൊ മാത്രമായിട്ടല്ല, സ്നേഹത്തോടു കൂടിയ തടിച്ച കാള പൊലെയും സമാധാനത്തോടുകൂടിയ ബലികളാൽ നിറയപ്പെട്ട ഭവനം പൊലെയും ൟ സിമ്മനാരിയെ കുറിച്ചു വിചാരിക്കേണ്ടിയ സമയം ആയിരിക്കുന്നു.

അതിനാൽ നമ്മുടെ സമുദായം വകയായി അവിടവിടെയുള്ള പ്രാഥമിക പാഠശാലകളിൽ പഠിപ്പാൻ സൌകര്യമില്ലാത്തവരായിനമ്മുടെ സമുദായത്തിൽ ഉൾപ്പെട്ട ഏവരും പ്രത്യേകിച്ചു അന്യമതജാതികളുടെ പള്ളിക്കൂടങ്ങളിൽ പഠിക്കുന്നവരും പുതു വത്സരാരംഭമാകുന്ന ഇപ്പോൾതന്നെ നമ്മുടെ ദീവന്നാസ്യോസ സിമ്മനാരിയിൽ ചെൎന്നു പഠിക്കണമെന്നു എല്ലാവരൊടും നാം പ്രത്യേകം ഗുണദൊഷിക്കയും ആജ്ഞാപിക്കയും ചെയ്യുന്നു.

ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങൾ എല്ലാവരൊടും കൂടി വൎദ്ധിച്ചിരിക്കുമാറാകട്ടെ.

എന്നു ൧൮൯൮-നു ൧൦൭൩ മകരമാസം ൨൩-ാം നു.



## മാർ ദീവന്നാസ്യോസ സിമ്മനാരി

സുറിയാനി സമുദായത്തിന്റെ പ്രത്യേക ഗുണത്തിനായി സ്ഥാപിക്കപ്പെട്ട ൟ സിമ്മനാരി ഈ മാസത്തിൽ മൂന്നാം വയസ്സിൽ പ്രവെശിച്ചിരിക്കുന്നു. വൎഷാന്ത്യ പരീക്ഷ കഴിഞ്ഞു അടയ്ക്കപ്പെട്ട ശെഷം ഈ മാസത്തിന്റെ മദ്ധ്യത്തിൽ തുറന്നു കുട്ടികൾക്കു ക്ലാസുകയററങ്ങൾ കൊടുത്തു വിശെഷ ഊൎജ്ജിതത്തോടു കൂടെ പഠിത്വം വീണ്ടും ആരംഭിച്ചിരിക്കുന്നു. സയൻസശാസ്ത്ര പണ്ഡിതരായ ഒരു നൂതന ബി.എ.കാരനും ൟയ്യിടെ വന്നു വേലയിൽ പ്രവെശിക്കും ൟ വിദ്യാലയത്തെ കുറിച്ചു വിരൊധകക്ഷികൾ എന്തെല്ലാം ആക്ഷെപം പറഞ്ഞാലും കഴിഞ്ഞ രണ്ടുകൊല്ലംകൊണ്ടു സാമാന്യം നല്ല ഒരു ഉൽകൃഷ്ടപാഠകശാലയുടെ പൂൎണ്ണതയെ പ്രാപിച്ചിരിക്കുന്നു എന്നു നിഷ്പക്ഷകന്മാർ സമ്മതിക്കുന്നു.

ഈ പള്ളിക്കൂടത്തിന്റെ ഉദ്ദേശ്യം ജാതിമതാദിഭേദം ആലോ

ചികാതെ ആക്കാം ഉൽകൃഷ്ട വിദ്യ കൊടുക്കണമെന്നാണ. എങ്കിലും അന്യ മതക്കാരുടെയും ജാതിക്കാരുടെയും പാഠകശാലകളിൽ പഠിക്കുന്നതിനാൽ സുറിയാനിക്കുട്ടികളിൽ ചിലപ്പോൾ ഉണ്ടായി കാണുന്ന ദോഷങ്ങൾക്ക പരിഹാരമായിട്ടു വളൎന്നു വരുന്നതായ തലമുറയിലെ സുറിയാനി യുവാക്കൾ മതസംബന്ധമായും ലൌകീയത്തിലും നിഷ്കളങ്കവിദ്യ അഭ്യസിക്കണമെന്നുകൂടി ഒരു പ്രധാന ഉദ്ദേശ്യം ഉണ്ട. ആസ്ഥിതിക്കു അതിനെ ആദായപ്പെടുത്തുവാൻ പ്രധാന ആവശ്യക്കാർ സുറിയാനി കുട്ടികൾ ആകുന്നു എന്നു പറയെണമെന്നില്ല. എന്നാൽ കഴിഞ്ഞ രണ്ടു കൊല്ലങ്ങളിലെ അനുഭവത്താൽ സാക്ഷാൽ അവകാശികളും അനുഭവക്കാരും ആയിരിക്കെണ്ട യാക്കോബായ സുറിയാനിക്കാരെക്കാൾ ഹിന്ദുക്കളും മതഭെദങ്ങളിൽ ഉൾപ്പെട്ട മറ്റു ക്രിസ്ത്യാനികളും ഈ പാഠകശാലയെ അധികം ആദായപ്പെടുത്തുന്നു എന്നു താരതമ്യത്താൽ അറിയാവുന്നതാകുന്നു. വിദ്യ അഭ്യസിക്കുന്ന സുറിയാനികുട്ടികളുടെ സംഖ്യ മറ്റുള്ള കുട്ടികളെ അപെക്ഷിച്ചു കുറവായിരിക്കുമൊ എന്നു ഞങ്ങൾക്കു സംശയം തൊന്നി. അന്വെഷിച്ചതിൽ അങ്ങിനെ അല്ല, മക്കൾ അന്യന്റെ ആഹാരം ഭക്ഷിപ്പാൻ പോയിരിക്കുന്നതിനാൽ ഉള്ള കുറവാണ ഇതെന്നു അറിയുന്നതിൽ അത്യന്തം വ്യസനിക്കുന്നു. ഇതെന്തൊരു ആശ്ചൎയ്യം. എത്രകഷ്ടം. നിങ്ങൾക്കായി ഒരുക്കിയിരിക്കുന്ന ഭക്ഷണപീഠത്തിൽ മറ്റുള്ളവർ ഭക്ഷിക്കയും നിങ്ങൾ അന്യഭവനങ്ങളിൽ പൊയി യാചിക്കയും ചെയ്യുന്നതു എന്തിനു.?

പുതിയ ക്ലാസുകൾ ഏൎപ്പെടുത്തുകയും പുതിയ പഠിത്വം ആരംഭിക്കയും ചെയ്യുന്ന സമയം ഇപ്പൊൾ ആകകൊണ്ടു സുറിയാനികുട്ടികൾ എല്ലാം സുറിയാനി പാഠകശാലയിൽവന്നു തങ്ങളുടെ മനൊസാക്ഷിക്കു വിരുദ്ധംകൂടാതെയുള്ള വിദ്യ അഭ്യസിക്കുവാൻ ഞങ്ങൾ ഇതിനാൽവീണ്ടും ക്ഷണിക്കുന്നു.

ഇത്രയും എഴുതി കഴിഞ്ഞപ്പൊൾ കഴിഞ്ഞ വൎഷത്തെ മട്രിക്കുലെഷ്യൻ പരീക്ഷയുടെ ജയാപജയലിസ്റ്റു കിട്ടിയിരിക്കുന്നു. സംസ്ഥാനം അടക്കം തോൽവി അസാമാന്യം പരിതാപസ്ഥിതിയിൽ ആകുന്നു. പ്രസിദ്ധപ്പെട്ട വിദ്യാലയങ്ങളിലും തോൽവി സാമാന്യത്തിൽ അധികമാകുന്നു. എങ്കിലും മാർ ദിവന്നാസ്യോസ സിമ്മനാരിയുടെ സ്ഥിതി ഇതര പാഠകശാലകളെ അപെക്ഷിച്ചു വളരെ പ്രശംസനീയമായിരിക്കുന്നു. നമ്മുടെ സിമ്മനാരിയിൽനിന്നു ൧൧ കുട്ടികൾ പരീക്ഷയിൽ ചെന്നതിൽ ൭ പെർ ജയം പ്രാപിച്ചിരിക്കുന്നു. സമീപമുള്ള മിഷ്യൻസിമ്മനാരിയിൽ നിന്നു ൩൭ കുട്ടികൾ ചെന്നതിൽ ൯. പേരും ചങ്ങനാശ്ശേരി പള്ളിക്കൂടത്തിൽനിന്നു ൧൨- ചെന്നതിൽ ൩-ം മാത്രമെ ജയിച്ചിട്ടുള്ളു. തമ്മിൽ താരതമ്യപ്പെടുത്തിയാൽ ദിവന്നാസ്യോസസിമ്മനാരിയിൽ ൧൦൦-ക്കു ൬൩ൻ വീതവും ചൎച്ചുമിഷ്യൻ സിമ്മനാരിയിൽ ൧൦൦-ക്കു ൨൪ൻ വീതവും ചങ്ങനാശ്ശേരിയിൽ ൧൦൦-ക്കു ൨൫ വീതവും ജയിച്ചിരിക്കുന്നു. നമ്മുടെ സിമ്മനാരിയുടെ കടിഞ്ഞൂൽപരീക്ഷയിൽ ഇത്രയും പ്രശംസനീയമായ ഫലം അനുഭവസിദ്ധമായതിൽ അദ്ധ്യാപ

കന്മാരെ ഞങ്ങൾ അത്യന്തം ശ്ലാഘിക്കയും ഇതിലും ഉയൎച്ചയായി ഭവിപ്പാൻ സൎവ്വശക്തനെ പ്രാൎത്ഥിക്കയും ചെയ്യുന്നു.

പള്ളിക്കൂടങ്ങളുടെ പഠിത്വസമിതി പരീക്ഷാ!ഫലംകൊണ്ടു അനുമാനിക്കാമെന്നുള്ള പ്രമാണ പ്രകാരം ആലോചിച്ചാൽ ഈ വിഷയത്തിലും നമ്മുടെ നിമ്മനാരിയെക്കുറിച്ചു സംശയിപ്പാനില്ലല്ലൊ. വിശേഷിച്ചു സൎവ്വകലാശാലാപരീക്ഷയിൽ സംസ്കൃതം സ്വഭാഷയായി എടുത്തു ചേരുവാൻ മനസ്സുള്ളവരെ പഠിപ്പിപ്പാൻ ഒരു സംസ്കൃത മുൻഷിയെയും സംഗീതം അഭ്യസിപ്പിപ്പാൻ ഒരു ഭാഗവതരെയും സുറിയാനി പഠിപ്പാൻ മനസ്സുള്ളവൎക്കുവേണ്ടി ഒരു മല്പാനെയുംകൂടി നിയമിച്ചിരിക്കുന്നു. നമ്മുടെ സിമ്മനാരിയിൽ ചേരുവാൻ സംശയിച്ചു നില്ക്കുന്നവൎക്കു ഇനി ഒഴിവുകഴിവുകൾ പറവാനുണ്ടായിരിക്കയില്ല. അതിനാൽ വരുവിൻ. ഓടി വരുവിൻ! പള്ളിക്കൂടത്തിൽ പ്രവേശിക്കേണ്ട മുഹൂൎത്തം ഇപ്പോൾ തന്നെ.

---

## സഭയിൽ പ്രസംഗിക്കാവുന്നവർ ആർ?.

സഭയിൽ ആൎക്കെല്ലാം പ്രസംഗിക്കാമെന്നു കോട്ടയം മുതൽ തെക്കോട്ടുള്ള സുറിയാനിക്കാരിൽ ആരോടെങ്കിലും ചോദിച്ചാൽ കിട്ടുന്ന മറുപടി „വായെടുത്തവനെല്ലാം വെളിച്ചപ്പാടു” എന്നായിരിക്കുമെന്നു ഇപ്പോൾ കാണുന്ന നടപ്പുകൊണ്ടു വിചാരിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ പട്ടക്കാരനോ, ശെമ്മാശോ, ഉപദേശിയോ എന്നല്ല, പ്രസംഗം നാവിൽ ഉദിക്കുന്ന ഏവനും പള്ളികളിലും സഭകളിലും പ്രസംഗിച്ചുവരുന്നതു തെക്കേദിക്കിലെ നടപടിയായി കണ്ടുവരുന്നു. ഇതു മഹാ തെറ്റാകുന്നു. പ്രസംഗി ആരെന്നോ ഏതുവിശ്വാസിയെന്നോ എന്തു സ്വഭാവിയെന്നോ ഏതു മതക്കാരനെന്നോ ആലോചിക്കാതെ കൎത്താവിന്റെ വചനം അവന്റെ വായിൽ ഉണ്ടെന്നു വിചാരിച്ചു പ്രസംഗിപ്പാൻ അനുവദിച്ചു വരുന്നതു മഹാ അപകടമാകുന്നു. ഇതു ഒരു സഭയിലും അനുവദിച്ചിട്ടുള്ള സംഗതിയല്ല. ഈ അധികാരം സഭയിൽ വൈദികന്മാൎക്കു കൊടുക്കപ്പെട്ടതാകുന്നു. „അവൻ (പട്ടക്കാരൻ) തന്റെ സൌഖ്യോപദേശത്താൽ ആശ്വസിപ്പിപ്പാനും തൎക്കിക്കുന്നവരെ ശാസിപ്പാനും കഴിവാനായിട്ടു വിശ്വാസ വചനത്തിന്റെ ഉപദേശത്തെക്കുറിച്ചു താല്പൎയ്യമുള്ളവൻ ആയിരിക്കണം” (വ തീമാ ൧ ൯)

മറ്റുള്ളവൎക്കു ഈ അധികാരം സ്വയമായി എടുക്കാവുന്നതല്ല. „അഹറോൻ എന്നപോലെ ദൈവത്താൽ വിളിക്കപ്പെടുന്നവനല്ലാതെ ആരും ഈ മാനത്തെ തനിക്കായിട്ടുതന്നെ എടുക്കുന്നില്ല” (എബ്രാ ൫-൪.) ദൈവത്തിന്റെ അധികാരത്താൽ അല്ലാതെ ഈ മാനം എടുക്കുന്നവരെക്കുറിച്ചു പിന്നെയും പറയുന്നതു: „ദീൎഘദൎശിമാരെ ഞാൻ അയക്കാതിരുന്നിട്ടും അവർ ഓടി. ഞാൻ അവരോടു പറയാതെ അവർ ദീൎഘദൎശനം പറഞ്ഞു (യറമി ൨൩-൨൧) „ഈ ദീൎഘദൎശിമാർ എന്റെ നാമത്തിൽ വ്യാജമായി ദീൎഘദൎശനം പറയുന്നു. ഞാൻ അവ

രെ അയച്ചില്ല, അവരോടു കല്പിച്ചുമില്ല." (യെറ ൨൩- ൨൧-)

ഈ കാൎയ്യത്തിൽ സഭയുടെ ചട്ടംകെട്ടു എന്തെന്നാൽ: മേല്പട്ടക്കാരൻ മൂലമുള്ള കൈവെപ്പും അനുവാദവും കൂടാതെ ഒരുത്തനും സഭയിൽ ശുശ്രൂഷ ചെയ്വാനൊ പരസ്യമായി പ്രസംഗിപ്പാനൊ അധികാരമില്ല." (സുറിയാനി മതസംഗതി ൨൨. ൨൩)

മററു മതക്കാരുടെ നിയമം കൂടെ പരിശോധിച്ചാലും ഇതിനെ സ്ഥിരപ്പെടുത്തുന്നതെയുള്ളു. ഇംഗ്ലീഷ സഭയിലെ ൨൩-ാം മതസംഗതിയിൽ പറയുന്നതു എന്തെന്നാൽ: കൎമ്മങ്ങളെ നടത്തുവാനായിട്ടു താൻ ന്യായത്തോടെ വിളിക്കപ്പെടുകയും അയക്കപ്പെടുകയും ചെയ്യുന്നതിനു മുമ്പെ സഭയിൽ പരസ്യമായി പ്രസംഗിക്കയെങ്കിലും സത്യകൎമ്മങ്ങളെ കഴിക്കയെങ്കിലും ചെയ്യുന്നസ്ഥാനത്തെ താൻതന്നെഏറെറടുക്കൊള്ളുന്നതു യാതൊരുത്തനും ന്യായമല്ല"

മെല്പറഞ്ഞസാക്ഷികളാൽ വെദപുസ്തകപ്രകാരവും സുറിയാനിസഭയുടെതന്നമാത്രമല്ല ഇതരസഭകളുടെയും ചട്ടപ്രകാരവും സഭയിൽ പരസ്യമായി പ്രസംഗിപ്പാൻ മേല്പട്ടക്കാരന്റെ അനുവാദത്താൽ അല്ലാതെ സാധാരണ അത്മെനിക്കു പാടുള്ളതല്ലെന്നു പ്രത്യക്ഷമാകുന്നു. എന്നാലും വാളെടുത്തവനെല്ലാം വെളിച്ചപ്പാട എന്നപൊലെ അഞ്ചരക്കാരൻ എന്നൊ നവീകരണക്കാരൻ എന്നൊ, ഇംഗ്ലീഷകാരൻ എന്നൊ, കൊല്ലന്തുകാരൻ എന്നൊ പറുങ്കിയെന്നൊ, മാരാമണ്ണെകപ്യാരെന്നൊ യാതൊരു വേർതിരിവും വ്യത്യാസവും ആലോചിക്കാതെ കാലക്ഷേപത്തിനുവേണ്ടിമാത്രം മിശിഹായെ പിണ പറഞ്ഞുംകൊണ്ടു കക്ഷത്തിൽ പുസ്തകവും കിടുക്കി വരുന്നവനെയെല്ലാം സുറിയാനിപ്പള്ളികളിൽ പ്രവേശിപ്പിച്ചു പ്രസംഗിപ്പിക്കുന്നതു എത്രയൊ അനീതിയാകുന്നു. മേല്പട്ടക്കാരന്റെ അനുവാദം കൂടാതെ പ്രസംഗിക്കരുതെന്നു നിബന്ധനയുണ്ടായാൽ അനുവാദംകൂടാതെ പ്രസംഗിക്കുന്നവരുടെ വചനം കേൾക്കരുതെന്നുംകൂടി ഒരുഅൎത്ഥം ഇതിൽ അന്തൎഭവിച്ചിട്ടുണ്ടെന്നു പറയാതെ അറിയാവുന്നതാണല്ലൊ.

ആംഗ്ലിയാ മതത്തിലും ഈ നിബന്ധനം ഉണ്ടെന്നു മേൽ ചേൎത്ത അവരുടെ മതസംഗതികൊണ്ടു കാണാമെല്ലൊ. അവരുടെ ൨൩ാം നിബന്ധന ഉറപ്പായി പാലിക്കപ്പെടണമെന്നുള്ള നിബന്ധനം അവൎക്കുണ്ടു. കുളമ്പിൽനിന്നൊ പാണ്ടിയിൽനിന്നൊ ഈയിടെ വന്നിരിക്കുന്ന രണ്ടുപ്രസംഗികൾ മാവേലിക്കരപ്പള്ളിയിൽ പ്രവേശിച്ചു പ്രസംഗിച്ചതു സ്ഥലത്തെ ആംഗ്ലിയാ ബിഷോപ്പവൎകൾക്കു വളരെ വെറുപ്പായി കാണപ്പെട്ടതിനാൽ ഇതാ മാവേലിക്കര പാദ്രി അദ്ദേഹത്തിന്റെ കോപത്തിനും ശാസനക്കും പാത്രീഭവിച്ചിരിക്കുന്നു. നേരെ മറിച്ചു സുറിയാനികാൎക്കു ൨൩ാം നിബന്ധനം ഇല്ല. സുറിയാനി പള്ളികൾ വഴിയമ്പലങ്ങളും സുറിയാനിക്കാർ എതു ചുമടും ചുമ്മുവാൻ തയ്യാറുള്ള കാളകളും ആണെന്നു തോന്നുമാറു നഗ്നമായിരിക്കുന്നതു എത്രയൊകഷ്ടം. മദ്ബഹായിൽ പ്രവെശിപ്പാൻ സ്വാതന്ത്ര്യമില്ലാത്ത അത്മേനികൾ, ജ്ഞാനസ്നാനം വേണമെന്നു നിബന്ധമില്ലെന്നു സംസാരിക്കുന്നതിനാൽ ജ്ഞാന

സ്നാനം ചെയ്യപ്പെട്ടവർ തന്നെയൊ എന്നു നിജപ്പെടുത്തുവാൻ പാടില്ലാത്ത സംശയ ക്രിസ്ത്യാനികൾക്കു തന്നെ. ചില സുറിയാനി മദ്ബഹാകൾ നാടക കളരികളായി തീൎന്നുവരുന്നു എന്നു കെൾക്കുന്നതിൽ വ്യസനിക്കാതിരിപ്പാൻ നിവൎത്തിയില്ല. "വാതലിൽ കൂടിയല്ലാതെ മറുവഴിയായി തൊഴുത്തിലേക്കു പ്രവെശിക്കുന്നവൻ കള്ളനും മോഷ്ടാവുമാകുന്നു" അതിനാൽ സത്യ ആട്ടുംകൂട്ടമാകുന്ന സുറിയാനി തൊഴുത്തിൽ പ്രവെശിപ്പാൻ ആഗ്രഹിക്കുന്നവൻ ആരൊ അവൻ മേല്പട്ടക്കാരുടെ അനുവാദമാകുന്ന വാതിലിൽകൂടി പ്രവെശിക്കട്ടെ. ആ വാതിൽ വിട്ടു ഒളിച്ചും പാത്തും വരുന്നവൻ ഇംഗ്ലീഷപാദ്രിയായാലും ഉപദെശിയാലും നവീകരണക്കാരനായാലും കൊളമ്പുകാരനായാലും വെളുത്തവനായാലും കറുത്തവനായാലും പട്ടക്കാരനായാലും അത്മേനിയായാലും ശെമ്മാശായാലും കപ്യാരായാലും മല്പാനായാലും മല്പാന്റെ മകനായാലും അവൻ കള്ളനും മൊഷ്ടാവുമാണെന്നു അറിഞ്ഞുകൊള്ളണം. ആടുകൾ അവന്റെ ശബ്ദത്തെ ചെവികൊള്ളരുതെന്നു മാത്രമല്ല, ഇവൻ തടിച്ച ആട്ടിൻകുട്ടിയുടെ മേദസ്സുകൊണ്ടു തന്നെത്തന്നെ തടിപ്പിക്കുവാൻ വരുന്ന വഞ്ചകനാണെന്നു ഓൎത്തു ഒഴിഞ്ഞുകൊള്ളെണ്ടതാകുന്നു.

## സൂചനകൾ

പരുമല പള്ളി—പുതിയതായി പണിചെയ്തു മിക്കവാറും തീൎന്നിരിക്കുന്ന ഈ പള്ളി ഈ മാസം ൧൭-ാം നു- ഞായറാഴ്ച കൂദാശ ചെയ്തിരിക്കുന്നു. നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടും മാർഗ്രീഗൊറിയൊസ മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടും കൂടിയാണ ഈ ദിവ്യശുശ്രൂഷ നടത്തിയതു.

❖ ❖ ❖

നവംബർമാസത്തിലെ സിലൊൺ ഇണ്ടിപ്പെണ്ടന്റ എന്ന ഇംഗ്ലീഷ പത്രികയിൽ കാലംചെയ്ത പാത്രിയർക്കീസുബാവാ തിരുമനസ്സിലെ ജീവചരിത്രം ചിത്രത്തൊടുകൂടെ പ്രസിദ്ധം ചെയ്തിരിക്കുന്നു. കൊളമ്പിലെ ലത്തീൻസുറിയാനിക്കാർ പരിശുദ്ധ പിതാവിന്റെമേലുള്ള സ്വാമിഭക്തി വിശദമായി പ്രവൃത്തിയാലും വചനത്താലും ലക്ഷ്യപ്പെടുത്തിയിരിക്കുന്നു എന്നുള്ള അവസ്ഥ വളരെ സന്തൊഷകരം തന്നെ.

❖ ❖ ❖

അമ്മെറിക്കാ—മാർ വിലാത്തി തീമാത്തെയൊസ മെത്രാപ്പൊലിത്താ അവർകൾക്കു കിട്ടിയിരിക്കുന്ന പുതിയസഭകൾ വൈരാഗ്യമായും ഭക്തിയൊടും നിലനിന്നുവരുന്നു എന്നും റോമ്മാക്കാരുടെ ഉപായങ്ങൾ ഒന്നും അവരുടെമെൽ ഫലിക്കുന്നില്ലെന്നും എഴുത്തുകളാൽ അറിവു കിട്ടിയിരിക്കുന്നു.

❖ ❖ ❖

സിലൊൺ ഇടവക—നി. വ. ദി. ശ്രീ. മാർ അൽവാറീസ മെത്രാപ്പൊലിത്താ അവർകളുടെ ഇടവക വിസ്തീൎണ്ണപ്പെട്ടുവരുന്നതായി അറിയുന്നതിൽ സന്തൊഷിക്കാത്തവർ നമ്മിൽ ഇല്ലല്ലൊ. ദക്ഷിണഇന്ത്യയിൽ താളെ എന്ന സ്ഥലത്തു ൫൦൦ ക്രിസ്ത്യാനികുഡുംബങ്ങൾ നമ്മുടെ ലത്തീൻസുറിയാനി മെത്രാപ്പൊലിത്തായൊടു ചേരുകയും അദ്ദെഹം ഒരു പട്ടക്കാരനെ നിയമിച്ചയക്കയും ചെയ്തിരിക്കുന്നു. മംഗലപുരത്തിനു സമീപം കാണ്ടപ്പുരു എന്ന സ്ഥലത്തു ഒരു സംഘം റോമ്മാ സഭയിൽ നിന്നു തിരിഞ്ഞു ഇങ്ങൊട്ടുചേൎന്നു ഒരുചെറിയ പള്ളിയും തീൎത്തിരിക്കുന്നു. കാലിയാംപൂരിൽനിന്നു ഒരു പട്ടക്കാരൻ ചെന്നു ഈ പുതിയ ഇടവക ഭരണം ചെയ്വാൻ ഏൎപ്പാടു ചെയ്തിരിക്കുന്നു. കാലിയാംപൂരിൽ പള്ളിക്കുണ്ടായ വ്യവഹാരം ദോഷപ്പെട്ടതുകൊണ്ടു അതിന്മേൽ അപ്പീൽ പോകാതെ ലത്തീൻസുറിയാനിക്കാർ ഒരു പുത്തൻപള്ളി പണിയിച്ചു കറ തീൎന്നിരിക്കുന്നു.

സഭാതാരക—മകരം ൧-ാം ൹ പുറപ്പെടുവാനുള്ള ഈ പത്രിക ഇതെവരെ ഇറങ്ങിയിട്ടില്ലെന്നു അറിയുന്നതിൽ ദുഃഖിക്കുന്നു. മലയാളപത്രങ്ങൾക്കു സാധാരണ കണ്ടുവരുന്ന അല്പായിസ്സു നമ്മുടെ സഹോദരിക്കും വന്നുകൂടിയോ എന്തോ സൂക്ഷ്മാവസ്ഥ അറിയുന്നില്ലാ. ഏതായാലും താരക പുറപ്പെടാതിരിക്കുന്നതു ഞങ്ങൾക്കു മഹാ വ്യസനംതന്നെ. സഹജീവി ഇല്ലാതാകുന്നപക്ഷം ഞങ്ങൾക്കു ഇരയില്ലാതെവരുമെന്നും നവീകരണ മൂഢതകളെ വെളിപ്പെടുത്തുവാനുള്ള സൌകൎയ്യം ചുരുങ്ങിപ്പോകുമെന്നുമുള്ള അവസ്ഥകൾ ഓൎക്കുമ്പോൾ ഞങ്ങൾക്കു ഖേദം വൎദ്ധിക്കുന്നു.

❖ ❖ ❖

പുതിയപ്രസംഗികൾ—മാവേലിക്കര ചെങ്ങന്നൂർ പുത്തൻകാവു കോഴഞ്ചേരി മുതലായ സ്ഥലങ്ങളിൽ സിലോൺകാർ എന്നു പറഞ്ഞു രണ്ടു പുതിയ പ്രസംഗികൾ വന്നു കുറെ പേരെ ഇളക്കുന്നു. എല്ലാവരും രക്ഷിക്കപ്പെട്ടുപൊയി എന്നു വിശ്വസിപ്പിച്ചു അനുതാപത്തിന്റെ വാതിൽ അടപ്പിക്കാനാണ ഇവരുടെ ശ്രമം. മാവേലിക്കര കമ്പോളത്തിൽവച്ചു നടത്തിയ പ്രസംഗത്തിൽ ഇവരുടെ മുമ്പാകെ കേൾവിക്കാർ മുട്ടുകുത്തി രക്ഷിക്കപ്പെട്ടു എന്നു ഏറ്റുപറയുവാൻ ആവശ്യപ്പെട്ടതിൽ സുറിയാനിക്കാർ സമ്മതിക്കാഞ്ഞതിനാൽ അവിടത്തെ അംഗ്ലിയാപാദ്രി സുറിയാനിക്കാരെ വളരെ ശകാരിക്കയും പുച്ഛിക്കയും ചെയ്തതായി ഒരുവൻ എഴുതിഅയച്ചിരിക്കുന്നു. ഈ പ്രസംഗികൾ ജ്ഞാനസ്നാനം പോലും മനസ്സുണ്ടെങ്കിൽ മതിയെന്നു പറയുന്നവരാണത്രെ. ഈ സ്ഥിതിക്കു ഇവർതന്നെ ജ്ഞാനസ്നാനം ചെയ്യപ്പെട്ട ക്രിസ്ത്യാനികളാണൊ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഇവരെ മാവേലിക്കര അംഗ്ലിയാപള്ളിയിൽ പ്രവെശിപ്പിക്കയും പ്രസംഗിപ്പിക്കയും ചെയ്തതിനു ഡാക്തർ ഹൊഡ്ജസ ബിഷൊപ്പ അവർകൾ അവിടത്തെ പാദ്രിയെ ശാസിച്ചിരിക്കുന്നതായി അറിയുന്നു. ഇംഗ്ലീഷകാൎക്കും കണ്ടവരെയെല്ലാം സ്വീകരിപ്പാൻ മനസ്സില്ല. സുറിയാനിക്കാർ സ്വീകരിച്ചില്ലെങ്കിൽ വലിയ കുറവും ആണത്രെ.

❖ ❖ ❖

പിഴതിരുത്തു—ആനപ്രാമ്പാൽ (എടത്വാ) പള്ളിയെ സംബന്ധിച്ചു ഈയ്യിടെ ഉണ്ടായ കൊല്ലം ൧-ാം ക്ലാസു മജിസ്ത്രേട്ടു കോടതിയിലെ വിധിയുടെ താല്പൎയ്യം കഴിഞ്ഞ ലക്കത്തിൽ പ്രസ്താവിച്ചിരുന്നതിൽ പള്ളി രണ്ടു കക്ഷികളും തുറക്കരുതെന്നു പറഞ്ഞിട്ടുണ്ടെന്നു എഴുതിയിരുന്നതു അബദ്ധമാകുന്നു. രണ്ടുകക്ഷികളും അവിടെ നടപ്പുകാരാണെന്നു വാദിക്കുന്നു എന്നും നവീകരണകക്ഷി ബാവാകക്ഷികളെ ഒഴിച്ചു തനിച്ചു പ്രവെശിപ്പാൻ ശ്രമിച്ചതിനാൽ ഈതൎക്കം ഉണ്ടായതാണെന്നും ബാവാകക്ഷിയോടു ഐക്യം വാങ്ങണമെന്നുള്ള നവീകരണ കക്ഷിയുടെ അപെക്ഷപ്രകാരം ചെയ്യുന്നതായാൽ ബാവാകക്ഷിക്കുള്ള കൈവശത്തെ തടുക്കയാണെന്നും അതു പാടില്ലാത്തതിനാലും ഏക കൈവശം ഉറപ്പിക്കണമെന്നുള്ള അപെക്ഷ സിവിൽബോധിപ്പിച്ചു തീൎച്ചയാക്കണമെന്നു മുമ്പെതന്നെ തീരുമാനിച്ചുപൊയിരിക്കുന്നതിനാലും അന്യായം തള്ളിയിരിക്കുന്നു എന്നും ആകുന്നു വിധിയുടെ ചുരുക്കം. അതിനാൽ മാമൂൽ അനുസരിച്ചു തവണമുറയ്ക്കു പള്ളിയിൽ പ്രവെശിക്കുന്നതിനുള്ള സ്വാതന്ത്ര്യം ബാവാകക്ഷിയിലെ പട്ടക്കാൎക്കു ഉണ്ടെന്നു പ്രത്യക്ഷമാകുന്നു.

❖ ❖ ❖

പാത്രിയൎക്കീസുബാവാ തിരുമനസ്സിലെ നിൎയ്യാണത്തെക്കുറിച്ചു മൎദ്ദീനിൽ നിന്നു ഈവാനിയോസ ഏലിയാസ എന്ന മെത്രാപ്പോലീത്താ തിരുമനസ്സിലെ എഴുത്തു വന്നിരിക്കുന്നതിൽ മുമ്പിൽ പ്രസ്താവിച്ചിട്ടുള്ള വിവരങ്ങൾ കൂടാതെ താഴെ വിവരിക്കുന്ന കൂടുതൽ വിവരങ്ങൾ കൂടി അടങ്ങിയിരിക്കുന്നു. പാത്രിയൎക്കീസുബാവാതിരുമനസ്സുകൊണ്ടു കാലം ചെയ്യുന്നതിനു മുമ്പു തന്റെ മല്പാനായ പരിശുദ്ധ ഏലിയാസ പാത്രിയൎക്കീസ ബാവാ തിരുമനസ്സിലെ കബറിൽ തന്നെ അടക്കണമെന്നു കല്പിക്കയും അപ്രകാരം ജനങ്ങളെകൊണ്ടു വാഗ്ദത്തം ചെയ്യിക്കയും ചെയ്തു. മരിച്ചദിവസം പാത്രിയൎക്കീസുബാവാതന്നെയാണു കുൎബ്ബാനചൊല്ലിയതു. തിരുശരീരം മൎദ്ദീൻപള്ളിയിൽനിന്നു ദയറായിലെക്കു കൊണ്ടുപൊകുവാൻ പട്ടാളക്കാരുടെ അകമ്പടിസഹിതം പുറപ്പെട്ടു അരമണിക്കൂർ കഴിഞ്ഞപ്പോൾ വഴിയിൽവച്ചു ആകാശത്തിൽനിന്നു ചില അതിശയങ്ങൾ കാണപ്പെട്ടു. അവിടങ്ങളിലെ ഒരുവക പല്ലക്കാകുന്ന തഹത്തർവാൻ എന്ന വാഹനത്തിൽ തിരുശരീരം ഉയൎത്തി ഇരുത്തിരുന്നു. തിരുശരീരത്തിന്റെ ശിരസ്സിൽ ഒരുപ്രകാശത്തൂണുപോലെ ഒരുകാഴ്ച പ്രത്യക്ഷമായികാണപ്പെടുകയും ക്രിസ്ത്യാനികൾ മാത്രമല്ല മഹമ്മദുകാരായ ഉദ്യോഗസ്ഥന്മാരും പടയാളികളും ഈ അടയാളം കണ്ടു "സത്യമായി നീ പരിശുദ്ധൻ" എന്നു അവർ പരസ്യമായി അട്ടഹാസിക്ക

യും ചെയ്തു. ദയറായിൽ എത്തിയശേഷം ഏലിയാസ പാത്രിയർക്കീസു ബാവായുടെ കബർ തുറന്നപ്പോൾ ഇതിലും വലിയ ഒരു അതിശയം ഉണ്ടായി. അമ്പതു വർഷം മുമ്പു അടക്കപ്പെട്ട ആ തിരുശരീരം യാതൊരു കേടുംകൂടാതെ ഇരിക്കുന്നു. തന്റെ കയ്യിൽ വടിയും സ്ലീബായും അടക്കിയപ്പോൾ പിടിച്ചതുപോലെ ഇരിക്കുന്നു. തന്നെ ധരിപ്പിച്ച കാപ്പമുതലായ ഉടുപ്പുകൾക്കു ഒരുകേടും പററിയിട്ടില്ല. തന്റെ മുഖത്തെ രോമത്തിനുപോലും ഒരുകേടും തട്ടിയിട്ടില്ല. ഏലിയാസ പാത്രിയർക്കീസുബാവായെ കണ്ടിട്ടുള്ള വൃദ്ധന്മാർ ഈ തിരുശരീരത്തെ സത്യമായി സാക്ഷിച്ചു. ആ കബർ ഒരാഴ്ചവരെ തുറന്നു വച്ചിരുന്നു. പല രാജ്യങ്ങളിൽനിന്നും ആളുകൾവന്നു വഴിപാടുകളും പ്രാർത്ഥനകളും കഴിച്ചുപോയിരിക്കുന്നു. ഇതുകൊണ്ടാണ പത്രോസ പാത്രിയർക്കീസിനെ ശീവറുശീസ പാത്രിയർക്കീസിന്റെ കബർ തുറന്നു അതിൽ വയ്പാൻ ഇടയായതു. ഈ എല്ലാ സംഗതികൾക്കുംകൂടി ഉണ്ടായിരുന്ന തുർക്കി പാഷാ (പെഷ്കാർസ്ഥാനത്തോടു തുല്യമായ ഉദ്യോഗസ്ഥൻ) അനിസ എന്നയാൾ ഒരു സാക്ഷിയാകുന്നു. അയാൾ ഈ വിവരങ്ങൾ റിക്കാട്ടു ചെയ്തിട്ടുമുണ്ടു. ബാവായുടെ മരണം മുന്നറിവോടുകൂടെയായിരുന്നു എന്നതിനു സംശയമില്ലന്നുകാണിപ്പാൻ വേറൊരു സംഭവവും എഴുത്തിൽ പ്രസ്താവിച്ചിരിക്കുന്നു. അന്താഖ്യ കർക്കുമാ ദയറായിൽനിന്നു മരണത്തിന്റെ തലെദിവസം മർദ്ദീനിലെ പള്ളിയിലേക്കുപോന്നു. അപ്പോൾ ദയറായിൽ ഉള്ള എല്ലാവരോടും അവസാനയാത്ര പറകയും പള്ളിയോടും ദയറായോടും ഞാൻ ഇനി നിങ്ങളെ കാൺമാൻ കഴികയില്ലാത്തതിനാൽ സമാധാനത്താലെ നിങ്ങൾ ഇരിപ്പീൻ എന്നുള്ള യാത്ര പറകയും ഏലിയാസ പാത്രിയർക്കീസിന്റെ കബറിൽ അടക്കണമെന്നു വാഗ്ദത്തം ചെയ്യിക്കയും ചെയ്തു. പുതിയതിരഞ്ഞെടുപ്പിനുള്ള യോഗം നിശ്ചയിച്ചു എഴുത്തുകുത്തു ചെയ്വാൻ ഒരാളെ അധികാരപ്പെടുത്തേണ്ടതിനു വൃശ്ചികമാസത്തിൽ ഒരു ചെറിയ സംഘംകൂടി കൂറിലോസ ശീവറുശീസമെത്രാപ്പോലീത്തായെ അധികാരപ്പെടുത്തിയിരിക്കുന്നു.